# മലങ്കര
# ഇടവക പത്രിക

പുസ്തകം ൧൩ | ൧൯൦൪. ഓഗസ്റ്റ | ലക്കം ൮.

## ഒരു ട്രസ്റ്റലംഘനവും വിധിയും.

ക്രിസ്തീയ സഭാ ശാഖകളിൽ അപ്രധാനമല്ലാത്ത ഒന്നാണ സ്കോറ്റ്ലാണ്ട് രാജ്യത്തെ ഫ്രീചർച്ചുസഭ മററുള്ള സഭകളെ അപെക്ഷിച്ചു ഇവരുടെ പ്രധാന വ്യത്യാസം ഇവക്കു ബിഷോപ്പന്മാർ ഇല്ലെന്നുള്ളതാകുന്നു. സഭയിൽ ഏററവും ഉയൎന്ന സ്ഥാനം പാദ്രിസ്ഥാനം ആകുന്നു. അവരെ പ്രെസ്ബിറെറഴ്സ എന്നാണ പറയാറുള്ളതു. അതിനാൽ സഭയ്ക്കും പ്രെസ്ബിറെറീറിയൻ സഭ എന്നു പേരുണ്ടു. പതിനാറാം നൂററാണ്ടിലെ നവീകരണകാലത്താണ ബിഷോപ്പന്മാരെ ഒഴിച്ചു പാദ്രിഭരണം നടപ്പാക്കിയതു. ഇവരുടെ ഇടയിൽ എപ്പിസ്കോപ്പാ ഭരണം നടപ്പാക്കുവാൻ ഇംഗ്ലീഷ രാജാക്കന്മാർ പലപ്പോഴും ചെയ്തു ശ്രമങ്ങൾ ജനങ്ങളുടെ വിരോധം മൂലം വിഫലീകരിക്കയാണ ചെയ്തതു. ഇംഗ്ലാണ്ടിൽ എപ്പിസ്കോപ്പന്മാരാൽ ഭരിക്കപ്പെടുന്ന ആംഗ്ലിയാസഭ ഏതു പ്രകാരം ഗവൎമ്മെണ്ടിനാൽ അംഗീകരിക്കപ്പെട്ടും പുലൎത്തപ്പെട്ടും വരുന്നുവൊ അപ്രകാരം സ്കോറ്റ്ലാണ്ടിലെ ഗവൎമ്മെണ്ടിന്റെ സംരക്ഷണയിൽ ഇരിക്കുന്നതു ഈ പ്രെസ്ബിറെറീറിയൻ സഭയാകുന്നു. ഈ സഭയുടെ ഉപദേശാചാരങ്ങൾക്കു പ്രധാന അടിസ്ഥാനം ൧൬൪൭-ൽ വെസ്റ്റമിൻസ്റ്ററിൽ കൂടിയ സഭായോഗത്തിൽ അംഗീകരിച്ചു നടപ്പാക്കിയ വെസ്റ്റമിൻസ്റ്റർ കൊൺഫെഷ്യൻ എന്നു പറഞ്ഞുവരുന്ന നിശ്ചയങ്ങൾ ആകുന്നു. ൧൬൯൦-ൽ ഈ നിശ്ചയങ്ങൾ പാൎലിയാമെണ്ടിനാൽ അംഗീകരിക്കപ്പെടുകയും ചെയ്തിട്ടുണ്ടു. സഭയിലെ ആരാധന, ഭരണസമ്പ്രദായം മുതലായവകൾക്കെല്ലാം ആധാരം ഈ നിശ്ചയങ്ങൾതന്നെ ആകുന്നു.

പിൻകാലത്തു പല വിവാദങ്ങളും സഭയിൽ ഉത്ഭവിക്കയും അവയിൽ നിന്നു പല വിപരീത കക്ഷികൾ ഉണ്ടാകയും ചെയ്തിട്ടുണ്ടു. അങ്ങിനെ പിരിഞ്ഞുപോയവർ ഗവൎമ്മെണ്ടിന്റെ സംരക്ഷണയെ ത്യജിച്ചു പ്രത്യേക സഭകളായി നിലനിന്നശേഷം ൧൮൪൭-ൽ "യുണൈറെറഡ് പ്രെസ്ബിറെറീറിയൻസഭ" എന്ന പേരിൽ ഏകീകരിച്ചു. ഇതിനിടയിൽ ഗവൎമ്മെണ്ട സംരക്ഷണയിൽ ഇരുന്ന സഭയിലും കലഹവഴക്കു ഉണ്ടാകാതിരുന്നില്ല. ഓരോ ഇടവകക്കു ഇടവകപട്ടക്കാരനെ തിരഞ്ഞെടുക്കുവാൻ ഇടവകക്കാൎക്കുള്ള അധികാരം [illegible]

മാകി ൧൮൪൩മാണ്ടിടയ്ക്കു പല വ്യവഹാരങ്ങൾ ഉത്ഭവിക്കയും ഒടുവിൽ ഗവൎമ്മെണ്ടു സംരക്ഷണയിൽ ഇരുന്ന സഭയിൽ മൂന്നിൽ ഒരു ഭാഗം പിരിഞ്ഞു. ഫ്രീചൎച്ച് എന്നൊരു പ്രത്യേകസഭ ഏൎപ്പെടുത്തുകയും ചെയ്തു. മദ്രാസ ക്രിസ്ത്യൻകോളെജിൻറ സ്ഥാപകന്മാരും മേലധികാരികളും ഇവരാണെന്നുള്ളതു ഇവിടെ ഓൎക്കത്തക്കസംഗതിയാണു.

ഫ്രീചൎച്ചും യുണൈറ്റെഡ് പ്രെസ്ബിറ്റെറിയൻ ചൎച്ചും തമ്മിൽ വിശ്വാസാചാരങ്ങളിൽ പറയത്തക്ക വ്യത്യാസങ്ങൾ ഇല്ലാത്തതിനാൽ തമ്മിൽ യോജിക്കുവാൻ പല മഹാന്മാരും ശ്രമം ചെയ്തു, ഒടുവിൽ എല്ലാ ഇടവകകളിലെയും അഭിപ്രായം വരുത്തി ൧൯൦൦മാണ്ടു "യുണൈറ്റെഡ് ഫ്രീചൎച്ച്" എന്ന നാമത്തിൽ ഏകസഭയായിതീൎന്നു. ഫ്രീചൎച്ചിൽ ഒട്ടുക്കു ൧൧൦൦ പട്ടക്കാരും അനേകലക്ഷം ജനങ്ങളും ഉണ്ടായിരുന്നതിൽ ൨൭ പട്ടക്കാരും പത്തുരണ്ടായിരം ജനങ്ങളും ഒഴികെ ശേഷം എല്ലാവരും ഐകകണ്ഠ്യേന ഈ ഐക്യത്തിനു സമ്മതിച്ചു. ഏകദേശം അമ്പതു ലക്ഷം പവൻ വിലപിടിപ്പുള്ള സഭാവസ്തുക്കളും ഈ ഐക്യസഭയുടെ ആധീനത്തിൽ ഉണ്ടു. ഈ യോജിപ്പിൽ ചേരാതെ നിന്ന ൨൭ പട്ടക്കാരുടെയും പത്തുരണ്ടായിരം ജനങ്ങളുടെയും പ്രതിനിധികൾ വാദികളായി ഈയിടെ ഈ സ്വത്തുക്കളെ സംബന്ധിച്ചു ഒരു വലിയ വ്യവഹാരം നടത്തി. സ്കൊറ്റലാണ്ടിലെ കോടതികൾ അന്യായം തള്ളി വിധി പ്രസ്താവിച്ചു എങ്കിലും, അവസാന അപ്പീൽകോടതിയായ ഹൌസ ഓഫ് ലൊൎഡ്സിൽ നിന്നു ഈ ആഗസ്റ്റു ൧ നു- കീഴ്ക്കോടതികളുടെ വിധികളെ എല്ലാം അസാധുവാക്കി വിധി കല്പിച്ചിരിക്കുന്നു. ട്രസ്റ്റും സ്ഥാപനോദ്ദേശവും ആസ്പദമാക്കി ഈ സംസ്ഥാനത്തു സുറിയാനിപള്ളികളെ സംബന്ധിച്ചു അടുത്തകാലങ്ങളിൽ ഉണ്ടായിട്ടുള്ള വിധികളുടെ ന്യായാന്യായങ്ങളെപ്പറ്റി സംശയിക്കുന്ന വായനക്കാൎക്കു ഹൌസ് ഓഫ് ലൊൎഡ്സിന്റെ ഈ വിധിയുടെ താല്പൎയ്യം അറിവാൻ ആഗ്രഹം ഉണ്ടാകാതിരിക്കയില്ല.

വിധികൎത്താക്കൾ ഏഴു പ്രഭുക്കൾ ആയിരുന്നു. അവരിൽ രണ്ടാളുകൾ കീഴ്ക്കോടതിവിധിയെ സ്ഥിരപ്പെടുത്തിയും അഞ്ചുപേർ അസ്ഥിരപ്പെടുത്തിയും അഭിപ്രായപ്പെടുകയാൽ ഭൂരിപക്ഷത്തിന്റെ അഭിപ്രായം പ്രബലീകരിച്ചിരിക്കുന്നു. ൧൯൦൦-ൽ യോജിപ്പുണ്ടായതു യുണൈറ്റെഡ് പ്രെസ്ബിറ്റെറിയൻ ചൎച്ചും ഫ്രീചൎച്ചും തമ്മിൽ ആണെന്നു മേൽ പറഞ്ഞുവല്ലൊ. ഈ രണ്ടു സഭകളും തമ്മിൽ പറയത്തക്കവിശ്വാസഭേദങ്ങൾ ഒന്നും ഇല്ലായിരുന്നു. ഗവൎമ്മെണ്ടിന്റെ സംരക്ഷണ സഭയ്ക്കു ആവശ്യമില്ലെന്നും സഭയുടെ ഉപദേശാചാരങ്ങളെ നിൎണ്ണയിപ്പാനൊ നടത്തിപ്പാനൊ ഗവൎമ്മെണ്ടിന്റെ പ്രവേശനം പാടില്ലെന്നുമാണു യുണൈറ്റെഡ് പ്രെസ്ബിറ്റെറിയൻ

ചർച്ചിന്റെ അഭിപ്രായം. ഗവൎമ്മെണ്ടിന്റെ സംരക്ഷണയും സഹായവും തങ്ങൾ ഉപേക്ഷിച്ചതു ഗവൎമ്മെണ്ടിന്റെ ന്യായരഹിതമായ പ്രവൃത്തികൾ മൂലം മാത്രമാണെന്നും ഗവൎമ്മെണ്ടു സഭയുടെ ക്ഷേമത്തിന്നനുരൂപമായി പ്രവൃത്തിക്കുന്ന പക്ഷം ആ സംരക്ഷണയെ സ്വീകരിക്കേണ്ടതാണെന്നും ഫ്രീ ചർച്ച് വാദിച്ചുവന്നു. ചുരുക്കം പറഞ്ഞാൽ സഭയ്ക്കു ഗവൎമ്മെണ്ടു സംരക്ഷണ അശേഷം പാടില്ലെന്നും ഗവൎമ്മെണ്ടു ന്യായമായി പ്രവൃത്തിക്കുന്ന പക്ഷം അതുകൊണ്ടു തരക്കേടില്ലെന്നുമാണു ഈ രണ്ടു കൂട്ടര് തമ്മിൽ ഉണ്ടായിരുന്ന അഭിപ്രായഭേദം. അതുകൂടാതെ ഓരോ ആത്മാക്കളെക്കുറിച്ചു ദൈവത്തിനു മുൻനിശ്ചയം ഉണ്ടെന്നും ഇല്ലെന്നും ഉള്ള സംഗതിയിലും ഇവർ തമ്മിൽ അഭിപ്രായഭേദം ഉണ്ടായിരുന്നു. ഈ സംഗതികളിൽ ഉള്ള അഭിപ്രായഭേദം സാരമായി കരുതിയിട്ടാവശ്യമില്ലെന്നുള്ള സങ്കല്പത്തിന്മേൽ ആണ ൧൯൦൦-ൽ യോജിച്ചുണ്ടായതു.

പ്രസ്താവവ്യവഹാരത്തിൽ വാദികളുടെ തക്കം ഫ്രീ ചർച്ചിന്റെ സാക്ഷാൽ ഉപദേശാചാരങ്ങളെ പാലിച്ചുവരുന്നവർ തങ്ങളാണെന്നും പ്രതികൾ യുണൈറ്റെഡ് പ്രസ്ബിറ്റേറിയൻ ചർച്ചിനോടു യോജിച്ചതിനാൽ സ്ഥാപനോദ്ദേശ്യങ്ങളിൽനിന്നു തെറ്റിപ്പോയിരിക്കുന്നു എന്നും ആയിരുന്നു. പ്രതികളുടെ വാദം സഭയുടെ ക്ഷേമത്തിനനുരൂപമായ പരിഷ്കാരങ്ങളെ ഏൎപ്പെടുത്തുവാൻ സഭയ്ക്കു അധികാരം ഉണ്ടെന്നും യോജിപ്പുകൊണ്ടു സഭയുടെ സാരമായ ഉപദേശങ്ങളിൽ ഒരു മാറ്റവും വരുത്തിയിട്ടില്ലെന്നും ആകുന്നു. നവീകരിക്കുവാൻ ഓരോരുത്തർക്കുള്ള സ്വാതന്ത്ര്യത്തെ വിധികൎത്താക്കൾ സമ്മതിക്കുന്നു. എങ്കിലും നവീകരണം പൂൎവ്വസ്വത്തിനെ സംബന്ധിക്കുവാൻ അനുവദിക്കയില്ല. ഗവൎമ്മെണ്ടു സംരക്ഷണയെയും മുൻനിശ്ചയത്തെയും സംബന്ധിച്ചു ഫ്രീ ചർച്ചിന്റെ സ്ഥാപനോദ്ദേശങ്ങളെ യോജിപ്പിനാൽ നിസ്സാരങ്ങളാക്കിയിരിക്കകൊണ്ടു യോജിപ്പിൽ ചേൎന്ന അനേക ലക്ഷം ജനങ്ങൾക്കും ൧൧൦൦ പട്ടക്കാൎക്കും ഈ സ്വത്തിന്മേൽ ഉണ്ടായിരുന്ന അവകാശം നശിച്ചുപോയിരിക്കുന്നു എന്നും ൭൦ ലക്ഷം സ്വത്തുക്കളുടെ അവകാശികൾ യോജിപ്പിൽ ചേരാതെ പൂൎവ്വസ്ഥിതിയിൽ നില്ക്കുന്ന ൨൪ പട്ടക്കാരും ചുരുങ്ങിയ ജനങ്ങളുമാണെന്നും ആകുന്നു വിധിയുടെ ചുരുക്കം.

ഇംഗ്ലണ്ടിലെ വൎത്തമാനപത്രങ്ങൾ ഈ വിധിയെ നിരൂപണം ചെയ്തു എഴുതിയിട്ടുള്ള ഉപന്യാസങ്ങളിൽ ചുരുങ്ങിയ കക്ഷികളാൽ ഇത്ര വലിയ സ്വത്തുക്കളെ നടത്തുന്നതിൽ ഉണ്ടാകാവുന്ന വൈഷമ്യങ്ങളെ ആലോചിച്ചു പശ്ചാത്തപിക്കുന്നു എങ്കിലും വിധി ഇംഗ്ലീഷ് നിയമത്തോടു അക്ഷരപ്രകാരം ഒത്തതാണെന്നു സമ്മതിക്കുന്നു.

ട്രസ്റ്റ് സ്വത്തുക്കളെ സംബന്ധിച്ചു ഇന്ത്യായിലെ കോടതികളുടെ വിധികളും ഈ മട്ടിൽ തന്നെയാണ്. പാലൂർ പള്ളിയെ സംബ

ന്ധിച്ചു മദ്രാസു ഹൈക്കോടതി കല്പിച്ചിട്ടുള്ള വിധി ദൃഷ്ടാന്തമാണ. അടുത്തകാലങ്ങളിൽ തിരുവിതാംകൂർ ഹൈക്കോടതിയിൽ നിന്നു സുറിയാനി പള്ളികളെ സംബന്ധിച്ചുണ്ടായിട്ടുള്ള വിധികളെ കുറിച്ചു ചിലക്ക് എത്ര വിപരീതാഭിപ്രായം ഉണ്ടായിരുന്നാലും നമ്മുടെ ഹൈക്കോട്ടു ജസ്റ്റിമാർ ഇംഗ്ലീഷ ലാ വിട്ടു പ്രവൃത്തിച്ചിട്ടില്ലന്നു ഇതിനാൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നതിൽ സന്തോഷിക്കുന്നു. ഈ നാട്ടിലെ സുറിയാനിസഭയും നവീകരണക്കാരും തമ്മിൽ ഉള്ള മതവ്യത്യാസങ്ങൾ ഫ്രീചർച്ചു, യുനൈറ്റെഡ പ്രെസ്ബിറ്റെറിയൻ ചർച്ചും തമ്മിൽ ഉണ്ടായിരുന്നതായി പറയുന്ന വ്യത്യാസങ്ങളിൽ അധികമായിട്ടുള്ളവയാണ. അനേക ലക്ഷം ജനങ്ങളുടെയും ആയിരത്തിൽ പരം പട്ടക്കാരുടെയും അവകാശം എട്ടു ഒരു പട്ടക്കാർക്കും പന്ത്രണ്ടായിരം ജനങ്ങൾക്കും കൊടുക്കുവാൻ ഈ നിസ്സാരമതഭേദം മതിയാകുമെങ്കിൽ, അതിൽ എത്രയോ മടങ്ങു വലിപ്പമേറിയ മതഭേദംകൊണ്ടു ഒരുച്ചു തങ്ങിയ കക്ഷിയുടെ അവകാശത്തെ ഇല്ലാതാക്കിയ നമ്മുടെ കോടതികളുടെ വിധികൾ ന്യായരഹിതമാണെന്നു പറയുന്നവരുടെ അഭിപ്രായത്തിനു എന്തുവിലയാണുള്ളതെന്നു ഊഹിക്കാവുന്നതാണല്ലൊ.

വേറൊരു സംഗതികൂടെ ഇവിടെ ആലോചിപ്പാനുണ്ടു. ഗവൎമ്മെണ്ടു സംരക്ഷണ തരകെടില്ലന്നും മുൻനിശ്ചയം ഉണ്ടെന്നുമായിരുന്നു ഫ്രീചർച്ചിന്റെ നിശ്ചയം. യോജിപ്പിനാൽ ആ നിശ്ചയങ്ങളെ അവർ ഉപേക്ഷിച്ചിട്ടില്ല. ആ സംഗതികളിൽ എങ്ങിനെ വിചാരിച്ചാലും വിരോധമില്ലന്നു മാത്രമെ വരുത്തിയിട്ടുള്ളു. വിശ്വാസാചാരമര്യാദകൾ ഓരോരുത്തന്റെ മനസ്സുപോലെ ഇരിക്കട്ടെ എന്നുള്ള സമ്മതത്തോടുകൂടി ബാവാകക്ഷിയും മെത്രാൻകക്ഷിയും തമ്മിൽ ഒരു രാജി ഉണ്ടാകണമെന്നു ചിലർ അഭിപ്രായപ്പെടുന്നതു ഞങ്ങൾ കേട്ടിട്ടുണ്ടു. ഇങ്ങനെയുള്ള ഒരു രാജിയാലോചനയ്ക്കു തിരുവനന്തപുരത്തു വച്ചു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സമ്മതിക്കാഞ്ഞതിനെക്കുറിച്ചു കേരളതാരക ഒരിക്കൽ ബാവാകക്ഷികളെ ആക്ഷേപിച്ചതായും ഞങ്ങൾ ഓർക്കുന്നുണ്ടു. മേൽ പ്രസ്താവിച്ച ഇംഗ്ലീഷ വിധിയുടെ താല്പര്യം ആലോചിച്ചാൽ ആ വിധമുള്ള രാജി പാടില്ലന്നു പ്രത്യക്ഷപ്പെട്ടും. സഭാസ്വത്തു പരിപാലനത്തിനുള്ളതാണ. വിശ്വാസാചാരവിഷയങ്ങളിൽ വ്യവസ്ഥയില്ലാതെ ഓരോരുത്തന്റെ മനസ്സുപോലെ വിശ്വസിക്കട്ടെ എന്ന സമ്മതിക്കുമ്പോൾ അതിൽ മതം ഇല്ലന്നാണു മേല്പറഞ്ഞ വിധികർത്താക്കൾ അഭിപ്രായപ്പെട്ടിരിക്കുന്നതു. ഈ വിധി വായിക്കുന്നവർക്കു നമ്മുടെ ഹൈക്കോടതിജഡ്ജിമാരുടെ പാണ്ഡിത്യത്തെക്കുറിച്ചു വിശേഷാൽ ഒരു മതിപ്പും അവരുടെ വിധിയെ ആക്ഷേപിക്കുന്നവരുടെ കഥയില്ലായ്മയിൽ സഹതാപവും തോന്നുന്നതാണ.

## സഭയും വേദപുസ്തകവും.

"നീ വായിക്കുന്നതു തിരിച്ചറിയുന്നുവോ?".

വേദത്തിലെ ഓരോ പുസ്തകവും സഭയിൽ എഴുതി എന്നും സഭ ഒന്നിച്ചു ചേൎത്തു തന്നു എന്നും തൎക്കമുണ്ടെന്നു തോന്നുന്നില്ല. എന്നാൽ വേദത്തിന്റെ അൎത്ഥം പറയേണ്ടതു ആരു എന്നാണു ഇവിടെ അറിയേണ്ടതു.

ഏവൎക്കും അൎത്ഥം പറയാം എന്നു ചിലർ പറയുന്നു. എന്നാൽ അവനവനു ബോധിച്ചതുപോലെ അൎത്ഥം പറയാം എന്നതിനു എതിരായി വളരെ ഗൌരവമേറിയ തൎക്കങ്ങൾ ഉണ്ടു.

൧. എന്തെന്നാൽ, ആദ്യം തന്നെ പുസ്തകത്തിന്റെ സ്വഭാവം വിചാരിക്ക. വേദപുസ്തകം ഒരു പ്രയാസമുള്ള പുസ്തകം ആകുന്നു. ലളിതമായ പല ഭാഗങ്ങൾ ഉണ്ടെന്നിരുന്നാലും, മനുഷ്യർ തങ്ങളുടെ വിശ്വാസവും നടപ്പും വേദപുസ്തകത്തിൽ നിന്നു മാത്രം എടുപ്പാൻ ശ്രമിച്ചാൽ പുസ്തകം പ്രയാസമുള്ളതു എന്നു സമ്മതിച്ചേ മതിയാവു; എന്തെന്നാൽ ശരിയായി പറഞ്ഞാൽ വേദം പല പുസ്തകങ്ങൾ അല്ലാതെ ഒരു പുസ്തകം അല്ല. രണ്ടായിരത്തിൽ അധികം സംവത്സരങ്ങൾകൊണ്ടു പല ഭാഷകളിൽ പല എഴുത്തുകാരാൽ പല വാചകരീതികളിൽ എഴുതപ്പെട്ടിട്ടുള്ള ഒരു പുസ്തകശാല എന്നു പറയാം. അതിൽ ശുശ്രൂഷകളും ചരിത്രങ്ങളും പദ്യങ്ങളും ലേഖനങ്ങളും ദീൎഘദൎശനങ്ങളും സുഭാഷിതങ്ങളും ഉണ്ടു. ഒരു പ്രാവശ്യം വായിപ്പാൻ കുറെ നാളുകൾ വേണം; പഠിപ്പാൻ വൎഷങ്ങൾ വേണം. വേറെ സഹായംകൂടാതെ ഒരുവന്റെ വിശ്വാസവും നടപ്പും അതിൽനിന്നു വേണം എന്നു വെച്ചാൽ പ്രയാസം അത്രെ.

അത്രയുമല്ല, വെളിപാടിന്റെ വരവു ക്രമേണ ആയിരുന്നു. ആചാരങ്ങളിൽ ചിലതു ഒരു കാലത്തേക്കു മാത്രം ഉള്ളതും ചിലതു നിലനില്ക്കേണ്ടതുമായിരുന്നു. അവ ഇന്നിന്നതു എന്നു സഹായം കൂടാതെ അവനവനു നിശ്ചയിപ്പാൻ എളുപ്പമല്ല.

പിന്നെയും, വേദം ഒരു ചട്ടംകെട്ടു പുസ്തകം അല്ല. വിശ്വാസവും നടപ്പും എല്ലാം മുഴുവനായി ഒരിടത്തു അടങ്ങിയിരിക്കുന്നതായി കാണിപ്പാൻ കഴിയുന്ന ഒരു പ്രത്യേകഭാഗം ഇല്ല. ഇതും പ്രയാസത്തെ കുറെക്കുന്നില്ലല്ലോ.

പിന്നെയും, പുതിയനിയമ എഴുത്തുകൾ മുന്നമെ പ്രത്യേക ആവശ്യങ്ങൾക്കു കരുതിയവയാകുന്നു. അവയിൽ പറയുന്ന സത്യങ്ങൾ പ്രത്യേക സ്ഥലത്തിന്റെയും സമയത്തിന്റെയും ആവശ്യങ്ങൾ അനുസരിച്ചിരിക്കും. ഇതും പ്രയാസം കുറെക്കുന്നില്ലല്ലോ.

പിന്നെയും പൊതുവെ വിചാരിക്കുന്നതു വിട്ടു പ്രത്യേക ചില ഭാഗങ്ങളെ വിചാരിച്ചാലും പ്രയാസം എന്നു ബോധപ്പെടും.

ശ്രു: യോഹന്നാന്റെ സുവിശേഷത്തിന്റെ ആദ്യഭാഗം സാധാരണ മനസ്സിന ലളിതമാകുന്നുവൊ? പലരും അപകടമായിതെറ്റിദ്ധരിച്ചിട്ടുള്ളതായി അക്ഷരവും, ആത്മാവും, ന്യായപ്രമാണവും, സുവിശേഷവും, കൃപയും പ്രവൃത്തികളും, പ്രവൃത്തികളും വിശ്വാസവും എന്ന പറയുന്ന ശ്രു. പൌലോസിന്റെ പ്രതികൂലപദങ്ങളുടെ അന്തരം അല്പബുദ്ധികൾക്ക വേഗം മനസ്സിലാകുമൊ? റോമാക്കാൎക്കുള്ള ലേഖനത്തിന്റെ യുക്തി പല മഹാന്മാരുടെ മനസ്സുകളെയും വിഷമിപ്പിച്ചിരിക്കുന്നു. അതു ഒരു എളുപ്പമുള്ള പുസ്തകം എന്ന പറയാമൊ?.

പ്രയാസങ്ങളെ തിരിച്ചറിയാതെ, തീരെ വിട്ടുംവെച്ചു കടന്നുപോയാൽ മാത്രമെ അവ ലളിതം എന്ന പറവാൻ കഴികയുള്ളു. എശായായിൽ ചില മഹത്വമേറിയ ഭാഗമൊ ശ്രു. പൌലോസിന്റെ ചില ഭാഗമൊ വായിക്കുമ്പോൾ നമുക്ക വേണ്ടുംപ്രകാരം മനസ്സിലായില്ലന്ന ബോധപ്പെടുന്നില്ലയൊ?. "നീ വായിക്കുന്നതു തിരിച്ചറിയുന്നുവൊ" എന്ന ചോദ്യത്തിന ഒരു ചേൎച്ചയുമില്ലയൊ?.

പിന്നെയും വേദപുസ്തകം പ്രയാസമുള്ളതു എന്ന അതിൽനിന്നുണ്ടായിട്ടുള്ളതായി അവസാനമില്ലാത്ത എതിരൎത്ഥങ്ങൾകൊണ്ടു തെളിവാകുന്നു. അതിലെ സത്യങ്ങളെ അറിവാൻ മനുഷ്യർ പരമാൎത്ഥമായി ആഗ്രഹിച്ചാൽ അവരവെ നിശ്ചയമായി കണ്ടെത്തും എന്ന പറയുന്നുണ്ട. എന്നാൽ അവർ അൎത്ഥം പറയുന്നതു നമ്മൾ പറയുന്നതിനോടു യോജിക്കുന്നില്ലാ എന്നതുകൊണ്ട മാത്രം എല്ലാമനുഷ്യരും പരമാൎത്ഥതകെട്ടവർ എന്ന ഘോഷിപ്പാൻ നമുക്ക വല്ല അവകാശവുമുണ്ടൊ എന്ന നോക്കണം. അത്രയുമല്ലാ മഹാവലിയ വ്യാഖ്യാനിക്കളും പ്രയാസത്തെ സമ്മതിച്ചിരിക്കുന്നു. വേദത്തിലെ പ്രയാസങ്ങൾ ഒരു മുറയ്ക്കു നമ്മുടെ താല്പൎയ്യത്തെ വൎദ്ധിപ്പിപ്പാനും വേറൊരു മുറയ്ക്കു നമ്മുടെ നിഗളത്തെ താഴ്ത്തുവാനുമായി കരുതിട്ടുള്ളവയാകുന്നു എന്ന ശ്രു. അഗസ്തീനോസു പറയുന്നു. പ്രയാസങ്ങൾ ഉള്ളതു എന്തെന്ന തെളിയിപ്പാൻ ഈപ്രകാരം താൻ ശ്രമിക്കുന്നു.

വേദത്തിന്റെ പ്രയാസങ്ങൾ അതിന്റെ ആഴം അനുസരിച്ചാകുന്നു. ദൈവിക സ്വഭാവത്തെയും സൃഷ്ടിതാവും സൃഷ്ടിയും തമ്മിലുള്ള യോജിപ്പിനെയും സംബന്ധിച്ച മഹാ ആഴവും സാരവുമായ സത്യങ്ങളെ പറവാൻ ഉണ്ടായിട്ടു അതിനെ പറവാൻ ഭാഷയ്ക്കു പ്രാപ്തിയില്ലെന്ന തോന്നിയാൽ അതിശയിപ്പാനില്ല.

൨. വായനക്കാരന്റെ പ്രാപ്തിയില്ലായ്മ വിചാരിക്ക—വേദപുസ്തകം ഗ്രേക്ക ഭാഷയിലേക്ക തൎജ്ജമ ചെയ്യേണ്ടിവന്നപ്പോൾ എഴുപതു പേരെ എഴുപതു മുറികളിൽ ഇട്ടടച്ചു എന്നും അവരുടെ വേല തീൎന്നപ്പോൾ തൎജ്ജമ ഒത്തുനോക്കീട്ടു വാക്കിനുവാക്കായി ഒത്തിരുന്നു എന്ന ഒരു കഥ ഉണ്ടു. ഇന്ന അങ്ങിനെ വല്ല തൎജ്ജ

മയും ഉണ്ടാകുമൊ? അതിരിക്കട്ടെ. എന്നാൽ ഇന്നു വല്ല പട്ടണത്തിലെയും എഴുപതുപേർ തങ്ങളുടെ വിശ്വാസം വേദപുസ്തകത്തിൽനിന്നു മാത്രം ഉണ്ടാകികൊള്ളുവാൻ പറഞ്ഞാൽ ഒരുപോലെ ഇരിക്കുമൊ? ഈ എഴുപതുപേർ ഒരേ സമുദായത്തിലെ അംഗങ്ങൾ ആയിരുന്നു. ഇപ്പോൾ സാധാരണ ആളുകളിൽ ഉള്ള വ്യത്യാസങ്ങളെ വിചാരിക്ക. സ്ഥിതിവ്യത്യാസം, ശീലവ്യത്യാസം, പൂർവ്വവ്യത്യാസം, വിദ്യാഭ്യാസവ്യത്യാസം- ഇത്യാദി സഹായംകൂടാതെ, ഇവർ എല്ലാവരും ഒരേ അർത്ഥത്തിലേക്കു വരുമെന്നു വിചാരിക്കാമൊ?. സത്യത്തെ അതിന്റെ മുഴുവനിൽ ഇവർക്കു ഒരുപിടികിട്ടുമെന്നു ഒട്ടും ആശിച്ചുകൂടാ. എന്തെന്നാൽ ക്രിസ്ത്യാനിമാർഗ്ഗം ആഴമുള്ളതും വിതിയുള്ളതുമായിരിക്കെ സാധാരണ മനസ്സു ബലഹീനമുള്ളതും ഇടുങ്ങിയുമാകുന്നു. അവനവൻ ബോധിച്ചതുപോലെ വേദപുസ്തകം പഠിച്ചു അവനവന്റെ പ്രകൃതിക്കും, മുൻവിധിക്കും, മുൻപരിചയത്തിനും, അനുഭവത്തിനും ചേരുന്ന സത്യങ്ങളെയൊ സത്യം എന്നു തോന്നുന്നവയെയൊ എടുത്തു, നിശ്ചയത്തിനൊ സാരത്തിനൊ ഒട്ടും കുറവില്ലാത്ത മറ്റു സത്യങ്ങളെ ഉപേക്ഷിച്ചു പോകുന്നു എന്നുള്ളതു വാസ്തവമല്ലയൊ? തങ്ങൾ വിശ്വസിച്ചതു നല്ലതു എന്നു കാണ്മാൻ പുസ്തകം വായിക്കുന്നവർ എത്ര! ഇപ്പോഴത്തെ പരിചയത്തിൽ ഇതു എല്ലാടവും തെളിവാകുന്നു. ഒരുവൻ വേദം വായിച്ചു അതിൽ ത്രിത്വത്തെ കൂടാതെ ഏകത്വത്തെ കാണുന്നു. വേറൊരുവൻ മ്ശിഹായുടെ ദൈവത്വത്തെ കൂടാതെ മനുഷ്യത്വത്തെ കാണുന്നു; വേറൊരുവൻ പരിശുദ്ധാത്മാവിന്റെ ആളത്വത്തെ കാണാതെ ഒരു ശക്തിമാത്രമായിട്ടു കാണുന്നു; വേറൊരുവൻ പരിശുദ്ധാത്മാവിനെ വേദപുസ്തകത്തിൽ അല്ലാതെ സഭയിൽ കാണുന്നില്ല. വേറൊരുവൻ അതിൽ പുറമെയുള്ള ചില കർമ്മങ്ങളെ കാണുന്നു, എങ്കിലും അകമെയുള്ളവയുടെ പൊരുളിനെ കാണുന്നില്ല; വേറൊരുവൻ ഒരു സന്മാർഗ്ഗനിയമം കാണുന്നു, എങ്കിലും സന്മാർഗ്ഗനിയമം അതിന്മേൽ അടിസ്ഥാനപ്പെട്ടിരിക്കുന്ന വിശ്വാസ സത്യങ്ങളെ കാണുന്നില്ലാ. ഇങ്ങിനെ ബോധിച്ച വായന പൂർണ്ണതയിലേക്കു നടത്തുന്നില്ല. സത്യത്തിന്റെ കഷണങ്ങൾ ഒട്ടും ഇല്ലന്നല്ലാ. കഷണങ്ങൾ കൊണ്ടിറങ്ങി പൊടികൾ ആയിപോകുന്നവരുമുണ്ടു. ഇതു വേദപുസ്തകത്തിന്റെ കുറ്റം അല്ല; എന്തെന്നാൽ വേദപുസ്തകം പൂർണ്ണമായിട്ടുള്ളതാകുന്നു. പിന്നെയൊ ഇതു വായനക്കാരന്റെ പ്രാപ്തികേടാകുന്നു.

൩. എഴുത്തുകാരുടെ ആന്തരം വിചാരിക്ക— പുതിയനിയമത്തിലെ പുസ്തകങ്ങൾ എഴുതിയതു പുറജാതിക്കാരനെ മനസ്സുതിരിപ്പാനൊ വിശ്വാസിയെ പഠിപ്പിപ്പാനൊ? ആൾഭേദംപോലെ എഴുതേണമെന്നു സൂക്ഷ്മമാണല്ലൊ. നീയും മറ്റൊരുവനും അംഗങ്ങളായിരിക്കുന്ന എന്നു ഒരു സമുദായത്തിലെ കാര്യങ്ങളെക്കുറിച്ചുനിന്റെ

സ്നേഹിതനു നീ ഒരു എഴുത്തു എഴുതുന്നു എന്നിരുന്നാൽ അതിലെ ചട്ടങ്ങളെയും നിയമങ്ങളെയും സംബന്ധിച്ചു നിന്റെ എഴുത്തിനു മുഖവുര ആവശ്യപ്പെടുകയില്ല; നിന്നെപ്പോലെ അവനും അവയെ അറിയാം; പിന്നെ ചില നോട്ടം തൊടുകുറികളും പോലെ ഒക്കെമതിയാകും. മുമ്പും പിമ്പും എല്ലാം അവൻ വായിച്ചുകൊള്ളും. എന്നാൽ നേരെ മറിച്ചു ആ എഴുത്തു സമുദായത്തിന്റെ നടപ്പും ചട്ടവും അറിയാത്ത ഒരു അന്യന്റെ കയ്യിൽ കിട്ടിയാൽ അവനു ഫലമില്ല. അവൻ വളരെ തെറ്റുകൾ ഉണ്ടാക്കും. അവൻ കാര്യം വിട്ടു നിന്റെ വാചകങ്ങൾക്കു നീ കണ്ട അർത്ഥത്തിൽനിന്നു വളരെ വ്യത്യാസപ്പെട്ട അർത്ഥം ഉണ്ടാക്കും. ഇങ്ങിനെതന്നെ സഭയുടെ മനസ്സും പരിചയവും വിട്ടു വേദം വായിച്ചാൽ സംഭവിക്കുന്നതാകുന്നു. എന്തെന്നാൽ എഴുത്തുകാരുടെ ആന്തരം എന്നു വിചാരിക. അവർ ലോകത്തിനൊ സഭക്കൊ എഴുതുന്നതു? നിശ്ചയമായി, അവർ തങ്ങളെപ്പോലെ ആ സംഘത്തിലെ അംഗങ്ങളായി ക്രിസ്തീയ നടപടിയോടും ക്രിസ്തീയ വിശ്വാസത്തോടും സാധാരണ പരിചയമുള്ള ആളുകളായ സഭക്കു എഴുതുന്നു. ശ്രു. യോഹന്നാൻ ആസിയായിലെ ഏഴു സഭകൾക്കു എഴുതുന്നു. ശ്രു. പൌലോസു കൊറിന്തിലെ സഭക്കും എപ്പേസൂസിലെ സഭക്കും എഴുതുന്നു. ശ്രു. ലൂക്കോസിന്റെ സുവിശേഷം മുമ്പെതന്നെ തൊഴത്തിൽ ഉള്ളവർക്കു കരുതിയാകുന്നു. "നീ ഉപദേശിക്കപ്പെട്ട വചനങ്ങളുടെ സത്യം നീ അറിയേണ്ടതിനു" (ലൂകൊ. ൧: ൪) ക്രിസ്തീയവിശ്വാസത്തിന്റെ ഒരു അറിവു തിയോഫിലോസിനു ഉണ്ടെന്നു അറിഞ്ഞു ശ്രു. ലൂകൊസു എഴുതുന്നു. കൊറിന്തിയക്കു ശ്രു. പൌലോസിന്റെ ൧-ാം ലേഖനം ഏതാനും ചോദ്യങ്ങൾക്കു ഉത്തരം ആകുന്നു. എന്നാൽ ആ ചോദ്യങ്ങൾ പുറജാതികാരൊ യഹൂദന്മാരൊ ചോദിച്ചതല്ല; കൊറിന്തിലെ സഭ അത്രെ ചോദിച്ചതു. എഴുത്തുകാരനും വായനക്കാരനും ഒരെ ആത്മീക സമുദായത്തിൽ തന്നെ ഉള്ളവരാകുന്നു. അതുകൊണ്ടു വായനക്കാരൻ അധികവും പറയാതെതന്നെ വായിച്ചുകൊള്ളും എന്ന ബോധത്തിൽ എഴുതി. മുമ്പെതന്നെ പ്രത്യേക ക്രിസ്തീയ അർത്ഥത്തിൽ പറഞ്ഞുകേട്ടിട്ടുള്ള തോട്ടുക്കുടെ തന്റെ കുറിപ്പുകളും, സാക്ഷികളും, വാചകങ്ങളുടെയും വാക്കുകളുടെയും ഉപയോഗങ്ങളും അവർക്കു മനസ്സിലാകും.

ഇതിനാൽ ഉള്ള തീരുമാനം എന്തെന്നാൽ:—സഭയുടെ വിശ്വാസവും ആചാരങ്ങളും അറിയാതെ, മനുഷ്യർ വേദപുസ്തകം എടുത്തു അതിന്റെ കടലാസുകളിൽനിന്നു മാത്രം തങ്ങളുടെ മാർഗ്ഗം ഉണ്ടാക്കുവാൻ ശ്രമിച്ചാൽ പുസ്തകത്തെ അതിന്റെ ഉന്നം മാററി ഉപയോഗിക്ക ആകുന്നു. അറിവില്ലാത്തവനു പ്രാഥമിക ഉപദേശം കൊടുപ്പാനായിട്ടല്ല, പിന്നെയൊ വിശ്വാസിക്കു മേത്തരം ഉപദേശം കൊടുപ്പാനാകുന്നു എന്നു അതിന്റെ ആന്തരത്തെ അവർ

തെററിദ്ധരിക്കുന്നു. വേദപുസ്തകം മനസ്സിലാകുവാൻ ഒരുവൻ സഭയിൽ ആയിരിക്കേണം. എഴുത്തുകാരനും വായനക്കാരനും തമ്മിലുള്ള നില അവിടെ മാത്രമെ കാണുന്നുള്ളു. ശ്ലീഹന്മാരുടെ ആന്തരം അവിടെ മാത്രമെ ശരിയായി നിവൃത്തിക്കപ്പെടുവാൻ കഴിയുന്നുള്ളു. (തുടരും.)

---

## ക്രിസ്തീയ ജീവിതം.

അല്ലയൊ മഹാ ജനങ്ങളെ,

ക്രിസ്തുവിന്റെ പിൻഗാമികളായ നാം ഏതുപ്രകാരമാണു ഇഹലോകവാസം കഴിച്ചുകൂട്ടേണ്ടതു എന്നു മനസ്സിലാക്കാതെ പ്രസ്തുത നാമം മാത്രം സ്വീകരിച്ചുകൊണ്ടു ജീവിച്ചാൽ ആ ജീവിതത്തിനു യാതൊരു വിശേഷവുമുണ്ടെന്നു തോന്നുന്നില്ല. ചുരുക്കിപ്പറകയാണെങ്കിൽ, ക്രിസ്തീയജീവിതം നമ്മുടെ രക്ഷിതാവിന്റെ പത്തു കല്പനകളിന്മേൽ അടിസ്ഥാനപ്പെട്ടിരിക്കുന്നു എന്നു പറയാം. തന്റെ കല്പനകൾ നാം ശരിയായി ആചരിക്കുകയും താൻ അരുളിച്ചെയ്തിരിക്കുന്നപ്രകാരം ഇടവിടാതെ പ്രാർത്ഥിക്കുകയും ചെയ്യുമെങ്കിൽ സത്യക്രിസ്തീയജീവിതത്തിലേക്കു നാം ഏകദേശം അടുത്തിരിക്കുന്നു എന്നു വിചാരിക്കാം.

ഇനി, തന്റെ കല്പനകൾ എന്തെല്ലാമെന്നും നാം അവയെ സാധാരണ ഏതുപ്രകാരം ആചരിച്ചുവരുന്നു എന്നും സ്വല്പം ആലോചിച്ചുനോക്കുകതന്നെ.

### ഒന്നാം കല്പന.

നിന്റെ ദൈവമായ കർത്താവു ഞാനാകുന്നു. എന്നിൽനിന്നൊഴികെ അന്യ ദൈവങ്ങൾ നിനക്കുണ്ടാകരുതു.

താൻ ഏക ദൈവമെന്നും താനൊഴികെ വേറെ ദൈവമില്ലെന്നും വിചാരിക്കുന്നവരായി നമ്മിൽ എത്രപേരുണ്ടാകുമെന്നു നാം തന്നെ ഒന്നാലോചിച്ചുനോക്കുക. "സത്യമായ ഏക ദൈവമാകുന്ന നിന്നെയും നീ അയച്ചിട്ടുള്ള യേശുക്രിസ്തുവിനെയും അറിയുന്നതു തന്നെ നിത്യജീവനാകുന്നു" എന്നു ശ്രു: യോഹന്നാൻ പ്രസംഗിക്കുന്നു. ആ നിത്യജീവൻ നാം പ്രാപിച്ചിട്ടുണ്ടോ?

ദിവസം മുഴുവനും ലൌകീക കാര്യങ്ങളിൽ ചിലവഴിക്കുന്നവരായും ദിവസത്തിന്റെ ഒരു ശതാംശമെങ്കിലും തന്നെ ഓർക്കുന്നതിനു നിയോഗിക്കാത്തവരായും എത്രയോ സഹോദരന്മാരെ സാധാരണ നാം കണ്ടുവരുന്നു. ഇവർ ദൈവത്തിനുപരിയായി ലോകത്തെ സ്നേഹിക്കുന്നു എന്നല്ലയൊ വിചാരിക്കേണ്ടതു? ലോകസ്നേഹം നിമിത്തം തന്റെ ഒന്നാം കല്പനയെ ലംഘിക്കുന്നു എന്നു ഇവർ അറിഞ്ഞുകൊള്ളട്ടെ.

രണ്ടാം കല്പന.

മെൽ ആകാശത്തിലും, താഴെ ഭൂമിയിലും ഭൂമിക്കു കീഴെ വെള്ളത്തിലുമുള്ള യാതൊരു പ്രതിമ എങ്കിലും സദൃശം എങ്കിലും നിനക്കുണ്ടാകരുതു. അവയെ നീ കുമ്പിടുകയും സെവിക്കയും അരുതു. എന്തുകൊണ്ടെന്നാൽ നിന്റെ ദൈവമായ കൎത്താവായ ഞാൻ വൈരാഗ്യമുള്ള ദൈവമാകുന്നു. എന്നെ ദ്വെഷിക്കുന്നവരൊടു മൂന്നു നാലു തലമുറകൾക്കു പിതാക്കന്മാരുടെ കുറ്റങ്ങളെ മക്കളുടെ മെൽ പ്രതിപകരം ചെയ്കയും എന്നെ സ്നെഹിച്ചു എന്റെ കല്പനകളെ കാക്കുന്നവരുടെ ആയിരം തലമുറകൾക്കു കൃപയെ ചെയ്കയും ചെയ്യുന്നു.

"വിഗ്രഹങ്ങളെ ഉണ്ടാക്കുന്നവരും അവയിൽ ആശ്രയിക്കുന്നവരും തിരിച്ചറിവില്ലാത്ത ആ വിഗ്രഹങ്ങൾ പോലെയാകുന്നു" എന്നു സങ്കീൎത്തനത്തിൽ ഒരുഭാഗത്തു പറയുന്നു. വിശെഷിച്ചു, ഈ കല്പനയിൽ താൻ നമ്മോടു ഒരു വാഗ്ദത്തവും കൂടി ചെയ്യുന്നു എന്നുള്ളതും സ്മരണീയമാണു. തന്നെ സ്നെഹിക്കുകയും തന്റെ കല്പനകളെ ആചരിക്കുകയും ചെയ്യുന്നവൎക്കു മഹാ വലിയ ഭാഗ്യത്തിന്നു ഇടവരുമെന്നുള്ളതും ഈ അവസരത്തിൽ ഓൎമ്മപ്പെടുത്തിക്കൊള്ളുന്നു.

മൂന്നാം കല്പന.

നിന്റെ ദൈവമായ കൎത്താവിന്റെ തിരുനാമംകൊണ്ടു വ്യാജത്താലെ നീ ആണയിടരുതു.

മാന്യരെ, ആണയിടുക എന്നതു നമ്മുടെ ഇടയിൽ അസാധാരണമായ ഒരു കാൎയ്യമല്ല. നാം ഏതെങ്കിലും അനീതി പ്രവൃത്തിക്കുകയും അതിനെ മറെക്കുവാൻ വേണ്ടി "ദൈവത്താണ" എന്നാണയിടുകയും ചെയ്യുന്ന ഈ സ്വഭാവം നാം എത്രയും വേഗത്തിൽ മാറ്റെണ്ടിയിരിക്കുന്നു. നിസ്സാരമായ സംഗതിക്കു കൂടിയും നാം ആണയിടുന്നു എന്നാൽ തൻമൂലം തന്റെ കല്പനക്കു ലംഘനം വരുത്തുന്നു എന്നുള്ള വാസ്തവം നാം മറക്കരുതു.

നാലാം കല്പന.

ശബ്ബത്തായുടെ ദിവസത്തെ ശുദ്ധീകരിപ്പാൻ ഓൎക്ക. ആറു ദിവസം നീ അദ്ധ്വാനം ചെയ്തു നിന്റെ വെലയൊക്കയും ചെയ്ക. എന്നാൽ ഏഴാം ദിവസം നിന്റെ ദൈവമായ കൎത്താവിന്നു ശബ്ബത്താകുന്നു. അതിൽ നീയും നിന്റെ പുത്രനും നിന്റെ പുത്രിയും നിന്റെ വെലക്കാരനും നിന്റെ വെലക്കാരിയും നിന്റെ കന്നുകാലിയും നിന്റെ തെരുവുകളിൽ വന്നു പാൎക്കുന്നവനും ഒരു വെലയും ചെയ്യരുതു. എന്തെന്നാൽ ആറു ദിവസങ്ങൾകൊണ്ടു കൎത്താവു ആകാശവും ഭൂമിയും അവയിലുള്ള സകലവും ഉണ്ടാക്കി. ഏഴാം ദിവസത്തിൽ താൻ സ്വസ്ഥമായിരുന്നു. ഇതുഹെതുവായിട്ടു ദൈവം ഏഴാം ദിവസത്തെ വാഴ്ത്തി അതിനെ ശുദ്ധീകരിക്കുകയും ചെയ്തു.

ഇന്നേദിവസം ആത്മീകമല്ലാതെ ലൌകീകമായിയാതൊന്നും പ്രവൃത്തിച്ചുകൂടാത്തതാകുന്നു എന്നുള്ള തത്വം യെശായ പ്രവ. ൫൮.ാം അദ്ധ്യായം ൧൩.ാം വാക്യത്തിൽ നിന്നു നാം പഠിക്കുന്നു. "എന്റെ ശുദ്ധമുള്ള ദിവസത്തിൽ നിന്റെ ഇഷ്ടത്തെ ചെയ്യാതെ ശാബത്തിൽ നിന്നു നിന്റെ കാലിനെ തിരിച്ചു ശാബത്തിനെ സന്തോഷമുള്ളതെന്നും, യഹോവായിക്കു ശുദ്ധവും ബഹുമാനവുമുള്ളതെന്നും വിളിക്കുകയും നിന്റെ സ്വന്തവഴികളെ ചെയ്യാതെയും നിന്റെ സ്വന്ത ഇഷ്ടത്തെ കണ്ടെത്താതെയും, നിന്റെവചനങ്ങളെ സംസാരിക്കാതെയും ഇരുന്നു അവനെ ബഹുമാനിക്ക",

ഈ വിശുദ്ധ ദിവസത്തെ വേദവായനയാലും ആത്മീക വളർച്ചയിലും കഴിച്ചുകൂട്ടേണ്ടതാണെന്നുള്ള പരമാർത്ഥം ഈ സംഘത്തിൽതന്നെ പലമഹാന്മാരും പലപ്പോഴും വെളിപ്പെടുത്തീട്ടുള്ളതാണു. എന്നിട്ടും കച്ചവടം, കൃഷി മുതലായവ ചെയ്തു, ചീട്ടുകളിച്ചും മററനേകവിധത്തിലും ഈ വിശുദ്ധ ദിവസത്തെ മലിനമാക്കുന്നവർ ഇവിടെ ഒട്ടും കുറവല്ലെന്നുള്ള വിവരവും വ്യസനസമേതം പറയാതെയിരിപ്പാൻ മനസ്സാക്ഷി സമ്മതിക്കുന്നില്ല. എങ്കിലും ചുങ്കക്കാരെയും വേശ്യാസ്ത്രീകളെയും തൽക്ഷണം നീതിയുള്ളവരാക്കിത്തീർക്കുവാൻ ത്രാണിയുള്ള സർവ്വശക്തൻ പ്രസ്തുതവർഗ്ഗക്കാരെയും നല്ലവഴിയിലേക്കു തിരിക്കട്ടെ എന്നു ആശംസിച്ചുകൊണ്ടു തൽക്കാലം നമുക്കു സമാധാനപ്പെടാം.

അഞ്ചാം കല്പന.

നിന്റെ ദൈവമായ കർത്താവു നിനക്കു തരുന്ന നാട്ടിൽ നിന്റെ ദിവസങ്ങൾ ദീർഘമാകുവാനായിട്ടു നിന്റെ പിതാവിനെയും മാതാവിനെയും ബഹുമാനിക്കുക.

ശ്ലീ: പൌലൊസ പറയുന്നു "പൈതങ്ങളെ നിങ്ങളുടെ മാതാപിതാക്കന്മാർക്കു കർത്താവിൽ അനുസരിപ്പിൻ".

അവർ എന്തുതന്നെ പറഞ്ഞാലും, തെററുതന്നെയായാലും അവരെ അനുസരിക്ക, എന്തുകൊണ്ടെന്നാൽ "ഒരുത്തൻ ദൈവത്തോടുള്ള മനോബോധം കാരണം കഷ്ടതകളെ സഹിച്ചാൽ അതുതന്നെ അവനു സുകൃതമത്രെ" ഉദാഹരണമായി അബ്രഹാമിനെതന്നെ എടുക്കുക. അവൻ തന്റെസ്വർഗ്ഗീയ പിതാവിന്റെ കല്പനയനുസരിച്ചു എത്ര ഭക്തിവിശ്വാസത്തോടുകൂടിയായിരിക്കണം തന്റെ ഏകപുത്രനും പ്രേമഭാജനവുമായ ഇസ്സാക്കിനെ ബലിപീഠത്തിന്മേൽ കയററിയിരുത്തി കഴുത്തിനു കത്തിയെടുത്തതു!!.

ആറാം കല്പന.

നീ കുല ചെയ്യരുതു. "ആരെങ്കിലും കുല ചെയ്താൽ അവൻ ന്യായവിധിക്കു യോഗ്യനാകും" എന്നു ശ്ലീ: മത്തായി പറയുന്നു. പിന്നീടു, "ആരെങ്കിലും തന്റെ സഹോദരനോടു സംഗതി കൂടാതെ കോപി

ച്ചാൽ അവൻ ന്യായവിധിക്കു ഹേതുവാകും" എന്നു അവൻ തന്നെ പറയുന്നു. മേൽ പറഞ്ഞ വാക്യങ്ങൾകൊണ്ടു കലശൽ ചെയ്യുന്നതും കോപപ്പെടുന്നതും ഒരുപോലെ പാപകരമാണെന്നു തെളിയുന്നു.

പ്രിയരെ, കോപത്തിനു ഇത്ര വലിയ കഠിനശിക്ഷ താൻ വച്ചിരിക്കുന്ന സ്ഥിതിക്കു അന്യരെ പരിഹസിക്കുക, ദുഷിക്കുക മുതലായ ദുഷ്കൃതങ്ങൾ സാധാരണ ചെയ്യുവരാറുള്ള സഹോദരന്മാരുടെ കഥ എത്രയോ ഭയങ്കരമായിരിക്കും! അതിനാൽ, ന്യായവിധിക്കു നാം ഹേതുവായിത്തീരുവാൻ സംഗതിവരുത്താതെ എത്രയും വേഗത്തിൽ നമ്മുടെ രക്ഷിതാവിങ്കലേക്കു ഓടിയെത്തുകയും അവനിൽ അഭയം പ്രാപിക്കുകയും ചെയ്യേണ്ടകാലം അതിക്രമിച്ചിരിക്കുന്നു.

ഏഴാം കല്പന.

നീ വ്യഭിചാരം ചെയ്യരുതു. ഈ പാപവലയിൽ അകപ്പെട്ടു കഷ്ടത അനുഭവിച്ചു ഇതിൽ നിന്നു യാതൊരുവിധത്തിലും ഓടി രക്ഷപെടുവാൻ നിവൃത്തിയില്ലാതെ നിരാശപ്പെട്ടു വലയുന്ന എത്രയോ ആളുകൾ നമ്മുടെ കൂട്ടത്തിൽ ഉണ്ടു. ഇങ്ങിനെ കഷ്ടപ്പെടുന്നവർക്കു നിരാശക്കു യാതൊരവകാശവുമില്ലെന്നു ഞാൻ സധൈര്യം പ്രസ്താവിച്ചുകൊള്ളുന്നു. തങ്ങളുടെ ബലഹീനത നിമിത്തം വന്നുപോയിട്ടുള്ള പാപങ്ങൾക്കു മാപ്പപേക്ഷിച്ചുകൊണ്ടു നമ്മുടെ രക്ഷിതാവിന്റെ പിന്നാലെ ചെന്നു നിലവിളിക്കുന്നു എങ്കിൽ നിശ്ചയമായിട്ടും തന്റെ തൃക്കൈകൾ നീട്ടി അവരെ താൻ കൈക്കൊള്ളും. ആയതുകൊണ്ടു വ്യഭിചാരവലയിൽ അകപ്പെട്ടവരെ നിങ്ങൾക്കു മേലിലേക്കുള്ള ആശയുണ്ടെന്നുള്ള വാസ്തവം ഈ സമയത്തെങ്കിലും ധരിച്ചുകൊൾവിൻ.

എട്ടാം കല്പന.

നീ മോഷ്ടിക്കരുതു. "മോഷ്ടാക്കൾക്കു ദൈവരാജ്യം കാണ്മാൻ കഴികയില്ലെ"ന്നു ൧-ാം കൊരിന്ത്യർ ൬-ാം അദ്ധ്യായം പത്താം വാക്യത്തിൽ പറയുന്നു. ഈ വാക്യത്തിൽനിന്നു കളവു ചെയ്യുന്നതു വളരെ കഠിനമായ ഒരു പാപമാണെന്നും നമ്മിൽ ഈ ബാധ കയറിയിട്ടുണ്ടെങ്കിൽ തൽക്ഷണം അതിനെ അടിച്ചോടിച്ചുകളയേണ്ടതാണെന്നും തെളിയുന്നു.

ഒമ്പതാം കല്പന.

നീ കള്ളസ്സാക്ഷി പറയരുതു. ഒരു സഹോദരൻ പ്രവൃത്തിക്കാത്തതു എന്നു തന്നെയല്ല സ്വപ്നേപി ചിന്തിക്കക്കൂടി ചെയ്യാത്ത എന്തെങ്കിലും കാര്യത്തെപ്പറ്റി അയാളുടെമേൽ കുറ്റം ആരോപിക്കുന്നവരായി സ്വല്പം ചിലരെ നാം കാണാറുണ്ടു. ഈ തൊഴിൽകാരന്മാർ അന്യരെ അന്യായമായി വേദനിപ്പിക്കുന്നു എന്നും തന്മൂലം നമ്മുടെ രക്ഷിതാവിന്റെ കോപം തങ്ങളിൽ ജ്വലിക്കുന്നതിനു സംഗതിയാക്കിത്തീർക്കുന്നു എന്നും അവർ അറിയുന്നില്ല.

പത്താം കല്പന.

നീ നിന്റെ അയല്ക്കാരന്റെ യാതൊരു വസ്തുവും മോഹിക്കരുതു. ഇപ്പൊൾ തന്റെ പത്തു കല്പനകളെപ്പറ്റി നാം സ്വല്പം ആലോചിക്ക കഴിഞ്ഞിരിക്കുന്നു. ഇനി താൻ എന്തെല്ലാമാണ നമ്മോടു ചെയ്വാൻ ആവശ്യപ്പെട്ടിരിക്കുന്നതു എന്നു നോക്കുക.

൧ നിന്റെ പൂൎണ്ണ മനസ്സോടും നിന്റെ പൂൎണ്ണ ആത്മാവോടും, നിന്റെ പൂൎണ്ണനിരൂപണയോടും നിന്റെ പൂൎണ്ണ ശക്തിയോടും നിന്റെ ദൈവമായ കൎത്താവിനെ സ്നേഹിച്ചുവന്ദിക്കണം.

൨. നിന്നെപ്പോലെ നിന്റെ അയല്ക്കാരനേയും സ്നേഹിപ്പിൻ.

മാന്യസഭാവാസികളെ, ഒരുത്തൻ ദൈവികകല്പനകളെപ്പറ്റി ധാരാളം പ്രസംഗിക്കാമെങ്കിലും ആ കല്പനകളെ അനുസരിച്ചു "പ്രവൃത്തിക്കുക" എന്നു വരുമ്പോഴാണ അവൻ കുഴങ്ങുന്നതു. സാരമേറിയ ദൈവികതത്വങ്ങൾ നാം പഠിച്ചറിഞ്ഞാൽ തന്നെയും, നാം "മനുഷ്യരാ"കകൊണ്ടു നമ്മുടെ ഈ ജീവിതത്തിൽ അനേകതര പാപങ്ങൾ നാം അറിഞ്ഞും അറിയാതെയും നമ്മെ വന്നു ബാധിച്ചേക്കാം. ഇപ്രകാരമുള്ള പാപങ്ങൾ നമ്മെ ബാധിക്കാതെയിരിപ്പാൻ വല്ല വഴിയുമുണ്ടെങ്കിൽ ആ വഴി ഏതുവിധമുള്ളതെന്നു തേടി കണ്ടുപിടിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു എന്നു വേണം വിചാരിപ്പാൻ. നാം ചെയ്തുപോയിരിക്കുന്നതായ ഓരോ പാപങ്ങളെയും കുറിച്ചു അഗാധമായി ആലോചിച്ചു നോക്കുന്നതായാൽ ഇതുവരെ നാം കഴിച്ചുകൂട്ടിയിരിക്കുന്ന ജീവിതം ഒരു അന്ധകാരനിലയിൽ നമുക്കു തോന്നും. നമ്മുടെ കഴിഞ്ഞുപോയ പാപങ്ങളെ ദൈവത്തോടു സദാ ഏറ്റുപറഞ്ഞു നമ്മുടെ ഇരുളായ അവസ്ഥയിൽനിന്നു നാം പ്രകാശത്തിലേക്കു കടക്കേണ്ടിയിരിക്കുന്നു. ഈ പ്രകാശത്തിലേക്കുള്ള വഴി പ്രാൎത്ഥനയാകുന്നു "സദാ പ്രാൎത്ഥിപ്പിൻ" എന്നാണ വേദം നമ്മെ പഠിപ്പിക്കുന്നതു. പ്രാൎത്ഥിക്കുന്നതും വളരെ ഭക്തിവിശ്വാസത്തോടു കൂടി വേണ്ടതാണ.

സാധാരണ നാം പ്രാൎത്ഥിക്കുമ്പോൾ പ്രാൎത്ഥനയുടെ ഇടയിൽ എന്തെല്ലാം കാൎയ്യങ്ങളാണ ചാടിവീഴുന്നതു? ഇവയെല്ലാം പിടിച്ചു നിൎത്തി ശരിയായ വിധത്തിൽ പ്രാൎത്ഥിക്കുന്നവർ നമ്മുടെ ഇടയിൽ അധികം പേരുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. നമസ്കരിക്കുവാൻ നിന്നാൽ അശ്രദ്ധയായി പിറുപിറുത്തു ആ സമയം വൃഥാ കളയുന്ന കൂട്ടർ നമ്മുടെ കൂട്ടത്തിൽ ധാരാളമുണ്ടു. ഇവർ ഇപ്രകാരം ഉദാസീനത കാണിക്കുന്നതിനുള്ള മുഖ്യകാരണം സൎവ്വശക്തനിൽ ഇവൎക്കു വിശ്വാസവും സ്നേഹവുമില്ലാഞ്ഞിട്ടാകുന്നു. "നിങ്ങൾ എന്നെ വിളിപ്പിൻ, ഞാൻ വിളികേൾക്കുന്നു, നിങ്ങൾ എന്നോടു ചോദിപ്പിൻ ഞാൻ നിങ്ങൾക്കു തരുന്നു" എന്നു തന്റെ തിരുവായ്കൊണ്ടു അരുളിച്ചെയ്തിരിക്കുന്ന പിതാവു, നമ്മുടെ വിളികൾക്കു ചെവികൊടുക്കും

യാതൊരു സമാധാനവും തരാതിരിക്കുമൊ? നിശ്ചയമായിട്ടും തരും, ആയതുകൊണ്ടു, നമ്മുടെ രക്ഷിതാവിൽ സ്ഥിരമായി വിശ്വസിച്ചുകൊണ്ടു നമ്മുടെ ബലഹീനത നിമിത്തം പണ്ടു പോയിട്ടുള്ള പാപങ്ങൾക്കു മാപ്പപേക്ഷിപ്പാൻ ഇനിമേൽമുതലെങ്കിലും നാം സന്നദ്ധരാകണമെന്നു കർത്താവിന്റെ നാമത്തിൽ ഞാൻ അപേക്ഷിച്ചുകൊള്ളുന്നു.

നാം ദൈവത്തിൽ ദൃഢമായി സങ്കേതം പ്രാപിച്ചു നമ്മുടെ പാപങ്ങൾക്കു മാപ്പപേക്ഷിച്ചുകഴിഞ്ഞാൽ പിന്നെ നമ്മുടെ ജോലി, എങ്ങിനെയാണ പാപത്തിൽ നിന്നു ഒഴിഞ്ഞു, ഒരു സല്ക്രിസ്ത്യാനിക്കുള്ള ജീവിതം ഈ ലോകത്തിൽ കഴിച്ചുകൂട്ടേണ്ടുന്നതു, എന്നു ആലോചിക്കുക ആകുന്നു. ഒന്നാമതു, വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നതുപോലെ നാം പ്രാർത്ഥനയിലും വേദപാഠങ്ങളിലും ഉത്സാഹമുള്ളവരായിരിക്കണം. രണ്ടാമതു. വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന ഓരോരൊ മഹാ ശ്രേഷ്ഠമേറിയ വചനങ്ങൾ നാം അനുസരിച്ചു പ്രവൃത്തിക്കുവാൻ ജാഗരണയുള്ളവരായിരിക്കണം. ഈ പ്രകാരം പ്രാർത്ഥനയിലും വേദപാഠങ്ങളിലും താല്പര്യം കാണിച്ചും തന്റെ ഇടവിടാതെയുള്ള പ്രാർത്ഥനനിമിത്തം വിശുദ്ധ റൂഹാദക്കുദിശായുടെ നൽവരങ്ങൾ തന്നിൽ ആവസിച്ചു ഇരിക്കുന്ന ഒരു സഹോദരനു എങ്ങിനെയാണ ഈ ലോകത്തിൽ പാപം ചെയ്യാൻ കഴിയുന്നതു? ഒരിക്കലും കഴിയുന്നതല്ലാ.

വീണ്ടും മേൽപറഞ്ഞ പ്രകാരം രക്ഷ പ്രാപിച്ചിരിക്കുന്ന ഒരു സഹോദരനു പലവിധകഷ്ടതകളും ഞെരുക്കങ്ങളും വന്നു സംഭവിക്കുന്നതായി ചിലപ്പോൾ നാം കാണാറുണ്ടല്ലോ. അതെന്താണങ്ങിനെ എന്നു ചോദിച്ചുകൊണ്ടു വല്ലവരും ചാടിപ്പുറപ്പെട്ടേക്കാം. മേൽപറഞ്ഞ പ്രകാരമുള്ള ഒരു സഹോദരന്റെ മേൽ ഈ ലോകത്തിൽ ഇത്രവലിയ കഷ്ടതകൾ ദൈവം ചുമത്തുന്നതു അവനെ പരീക്ഷിച്ചുനോക്കുവാൻ മാത്രമാണ. ഉദാഹരണമായി യോബിനെത്തന്നെ എടുക്കുക. അദ്ദേഹം എത്രവലിയ പുണ്യവാനായിരുന്നു എന്നിട്ടും അദ്ദേഹത്തെ മഹാഭയങ്കര രോഗത്താൽ ദൈവം വലച്ചതു എന്തുകൊണ്ടായിരുന്നു? ദൈവത്തിന്റെ ക്രൂരതയും ദയയില്ലായ്മയും കൊണ്ടായിരുന്നോ? ഒരിക്കലും അല്ല. അദ്ദേഹം ദൈവത്തിന്റെ സത്യവഴിയിൽ നിന്നു തെറ്റുമൊ? ഇല്ലയൊ എന്നു പരീക്ഷിക്കുവാൻ വേണ്ടി മാത്രമായിരുന്നു

പ്രിയ സഹോദരന്മാരെ, ഇതുപോലെ തന്നെ ദൈവം നമ്മിൽ ഓരോരുത്തരുടെമേലും ഓരോരൊവിധം കഷ്ടതകളും ദുഃഖങ്ങളും വെക്കുന്നു. ഇവയെ ദൈവത്തിൽ ശരണപ്പെട്ടുകൊണ്ടു, ക്ഷമയോടുകൂടി സഹിച്ചു, തന്റെ വിശ്വാസത്തിൽ ഒന്നുകൂടി സ്ഥിരതപ്പെടുത്തുന്ന മനുഷ്യൻ ഭാഗ്യവാൻ. അതല്ലാതെ, താൻ നമ്മിൽ ചുമത്തുന്ന പരീക്ഷകളെ തീരെ തെറ്റിദ്ധരിച്ചു തന്നിൽ വിശ്വാസമി

ല്ലാത്തവരായി എത്രയൊ സഹോദരന്മാർ വഴിതെറ്റിപ്പോകുന്നു!! ഇവരെ തന്റെ ബലമേറിയ വചനങ്ങളാൽ നേർവഴിക്കു തിരിക്കുന്നതിന്നു തനിക്കു മനസ്സു തോന്നട്ടെ എന്നു നമുക്കു ദൈവത്തിൽ ശരണപ്പെടുകയല്ലാതെ നിവൃത്തിയൊന്നും കാണുന്നില്ല.

മാന്യസാമാജികന്മാരെ, നാം ജീവിക്കേണ്ടതു ഏതുവിധമെന്നു ഒരു ഏകദേശജ്ഞാനം നമുക്കിപ്പോൾ സിദ്ധിച്ചിരിക്കുന്നു. ഇനി പറവാനുള്ളതു, മേൽപറഞ്ഞ തത്വങ്ങളെല്ലാം നാം നല്ലവണ്ണം ഗ്രഹിച്ചുകൊണ്ടു അവയനുസരിച്ചു നടക്കാതെ, പാപത്തിൽ കുടുങ്ങിപ്പോകരുതു എന്നുള്ളതാണു. "പ്രവൃത്തി കൂടാതുള്ള വിശ്വാസം ചത്തതാകുന്നു" നാം ഈ തത്വങ്ങൾ അറിഞ്ഞും അവയെപ്പറ്റി പ്രസംഗിച്ചുകൊണ്ടു പ്രവൃത്തിക്കാതാക ദൈവത്തിന്നു തീരെ അനിഷ്ടമായി വരിക എന്നതിനേക്കാൾ മഹാവലിയ പാപം പിന്നെയെതാണുള്ളതു?.

"നാം സത്യത്തിന്റെ അറിവിനെ പ്രാപിച്ചതിന്റെ ശേഷം മനസ്സോടെ പാപം ചെയ്യുന്നു എങ്കിൽ പാപങ്ങൾക്കുവേണ്ടി ഒരു ബലിയും ഇനി ശേഷിച്ചിരിക്കുന്നില്ല" എന്നത്രെ വിശുദ്ധ വേദം നമ്മെ പഠിപ്പിക്കുന്നതു. അതുകൊണ്ടു അങ്ങിനെ വരാതിരിപ്പാൻ നാം വളരെ സൂക്ഷിക്കേണ്ടിയിരിക്കുന്നു.

മാന്യസഹോദരന്മാരെ, ഈ എന്നിൽനിന്നു നിങ്ങൾ ഗ്രഹിച്ചിട്ടുള്ള സ്വല്പ അറിവിൽനിന്നു നല്ല ഫലങ്ങളെ കായിച്ചു, ഇഹലോകത്തിൽ ഒരു സത്യക്രിസ്തീയ ജീവിതം നമ്മിൽ ഓരോരുത്തരും കഴിച്ചുകൂട്ടുവാനും പരലോകത്തിൽ അതിന്നു പ്രതിഫലം നമുക്കു ലഭിപ്പാനും സംഗതി വരുത്തുന്നതിന്നു ഈ അവസരത്തിൽ സർവ്വാത്മനാ ദൈവത്തോടു പ്രാർത്ഥിച്ചുകൊള്ളുന്നു.

വിശേഷിച്ചു, എന്റെ ഈ നിസ്സാരമായ പ്രസംഗം ക്ഷമയോടെ കേട്ടുകൊണ്ടിരുന്ന സഭാവാസികൾക്കു നന്ദിപറയുന്നതോടുകൂടി ഇതിനെ ഇവിടെ വിരമിപ്പിക്കയും ചെയ്യുന്നു.

മൂക്കഞ്ചേരിൽ പുരവത്തു പീററർ.



## തുമ്പമൺ മാർ ഗ്രീഗോറിയോസു ഇംഗ്ലീഷ് സ്കൂളിലെ സമ്മാനദാനം.



വിദ്യാഭ്യാസപ്രചാരമെന്നതു തന്റെ ഒഴിച്ചുകൂടാത്ത കൃത്യങ്ങളിൽ ഒന്നായി സ്വീകരിച്ചു ആജീവനാന്തം അതിനുവേണ്ടി ശ്രമിച്ചുപോന്ന പുണ്യാത്മാവായിരുന്ന കഴിഞ്ഞുപോയ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ സീമാതീതമായ പരിശ്രമത്തിന്റെ ഫലമായി ൧൦൭൭- മകരത്തിൽ ഈ സ്ഥലത്ത

സ്ഥാപിക്കപ്പെട്ട പ്രസ്തുത വിദ്യാലയത്തെ സംബന്ധിച്ചു ആയിടക്കു ഈ പംക്തികളിൽ പ്രസ്ഥാപിച്ചിട്ടുള്ളതാണു. ഈ വിദ്യാലയത്തിലെ വിജയികളായ കുട്ടികൾക്കുള്ള വാർഷിക സമ്മാനദാനം കഴിഞ്ഞമാസം ൨൭-ാം നു- വ്യാഴാഴ്ച പകൽ രണ്ടു മണിക്കു മദ്ധ്യ റേഞ്ച് സ്കൂൾ ഇൻസ്പെക്ടർ ഏ.ം. രാജരാജ വർമ്മ തമ്പുരാൻ എം. ഏ. തിരുമനസ്സിലെ അഗ്രാസനാധിപത്യത്തിൽ വളരെ ഭംഗിയായി നടന്നിരിക്കുന്നു. ടി. ആവശ്യത്തിലേക്കായി സ്കൂളിന്റെ വിസ്തീർണ്ണമായ ഹോൾ അതികമനീയമാംവണ്ണം അലംകരിച്ചിരുന്നതു കൂടാതെ നാനാജാതിമതക്കാരായ അനേകം മഹാന്മാരുടെ സാന്നിദ്ധ്യാ കൊണ്ടു സവിശേഷമായി ശോഭിച്ചുമിരുന്നു. മാനേജർ മിസ്റ്റർ കെ. തോമ്മസ്സു സ്കൂൾ റിപ്പോർട്ടു വായിച്ചതിന്റെ ശേഷം തിരുവല്ലാ എം. ജി. എം. ഹൈസ്കൂൾ അസിസ്റ്റന്റു മാസ്റ്റർ മിസ്റ്റർ ഏ. ജെ. ജോൺ വിദ്യാഭ്യാസത്തെക്കുറിച്ചു സരസമായും സയുക്തികമായും സാരവത്തുമായുള്ള ഒരു പ്രസംഗം നടത്തുകയും അഗ്രാസനാധിപതി അവർകൾ സമ്മാനാർഹന്മാരായ കുട്ടികൾക്കു സമ്മാനം കൊടുക്കുകയും ചെയ്തു.

ഇടക്കിടയ്ക്കു കുട്ടികളുടെ ചില വിനോദങ്ങൾ ഉണ്ടായിരുന്നതു സദസ്യരെ സാമാന്യത്തിലധികം രസിപ്പിച്ചു. അദ്ധ്യാപകാദ്ധ്യേതാക്കളോടും ദേശവാസികളോടും ഗുണദോഷരൂപേണ അഗ്രാസനാധിപതി അവർകൾ ചെയ്ത പ്രസംഗം സർവ്വപ്രകാരേണയും സാരവത്തായിട്ടുള്ളതും സ്കൂൾ പരിശോധകൻ എന്നുള്ള നിലയിൽ താനും സ്കൂളും തമ്മിലുള്ള ദൃഢസംബന്ധത്തേയും സ്കൂളിന്റെ അഭിവൃദ്ധിയിലും അധോഗതിയിലും സ്വാഭാവികേന തനിക്കുണ്ടാകാവുന്ന സന്തോഷ സന്താപങ്ങളേയും വ്യക്തപ്പെടുത്തുന്നതും ആയിരുന്നതു കൂടാതെ അദ്ധ്യാപകാദ്ധ്യേതാക്കളോടു വിശാലാശയനായ അവിടുത്തേക്കുള്ള നിർവ്യാജസ്നേഹം ഇതിലെ ഘട്ടങ്ങളിലും വെളിപ്പെട്ടിരുന്നു. പൂർവ്വകാലംമുതൽ പാണ്ടിരാജ്യങ്ങളും തിരുവിതാംകൂറും തമ്മിലുള്ള കച്ചവടത്തിന്റെ പ്രധാന കേന്ദ്രസ്ഥാനങ്ങളിൽ ഒന്നായിരുന്ന ഈ ദേശത്തിന്റെ പുരാതന മഹിമയേയും തൽക്കാല സ്ഥിതിയേയും തമ്മിൽ താരതമ്യപ്പെടുത്തി ദേശവാസികളോടു സാരമായ പല ഉപദേശങ്ങളും ഇതിൽ അടങ്ങിയിരുന്നു. തൃക്കപ്പാടെ തിരുമനസ്സിലെ മഹാമനസ്കതയുടേയും വിശാലഹൃദയത്തിന്റേയും പല ലക്ഷ്യങ്ങളും ഈ പ്രസംഗത്തിൽ അടങ്ങിയിരുന്നു എന്നു പറയാതെ നിവൃത്തിയില്ല. പ്രസംഗം ഇംഗ്ലീഷിൽ ആയിരുന്നതുകൊണ്ടു മനസ്സിലാകാൻ സാധിക്കാത്ത ആളുകളെ ഉദ്ദേശിച്ചു അസിസ്റ്റന്റു ഇൻസ്പെക്ടർ എസ്സ്. സുബ്രഹ്മണ്യ അയ്യർ ബി. ഏ. അവർകൾ പ്രസംഗസാരം മലയാളത്തിൽ ഒരു ചെറിയ പ്രസംഗംകൊണ്ടു സദസ്യരെ മനസ്സിലാക്കി. ഇതിന്റെ ശേഷം ചില വിനോദ

ങ്ങളും ശ്ലോകോച്ചാരണങ്ങളും കഴിഞ്ഞു അഗ്രാസനാധിപതി അവർകൾക്കും പ്രസ്തുതവിദ്യാലയത്തിന്റെ രക്ഷാധികാരിയായ നി. വ. ദി. ശ്രീ. മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്കും തിരുവിതാംകൂർ മഹാരാജാ തിരുമനസ്സിലേക്കും ഇന്ത്യാ ചക്രവർത്തി തിരുമനസ്സിലേക്കും ചീയേഴ് പാകയും വഞ്ചീശമംഗളം പാടി യോഗം അവസാനിപ്പിക്കയും ചെയ്തു.

ഈ സന്ദർഭത്തിൽ ടി. വിദ്യാലയത്തിന്റെ ഏതൽക്കാലാവസ്ഥയെക്കുറിച്ചു കൂടി സ്വല്പം പ്രസ്താവിക്കുന്നതു അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. ഇവിടെ ഇപ്പോൾ ൬-ാം ഫോറം വരെയുള്ള ക്ലാസ്സുകളും നൂററിഇരുപതിൽ അധികം കുട്ടികളും ഉള്ളതു കൂടാതെ ഹെഡ്മാസ്റ്റർ എഫ്. ഏ. ട്രെയിൻഡ് ജയിച്ച ആളും സഹായാദ്ധ്യാപകന്മാരിൽ ൧-ാം മട്രിക്കുലേഷൻ ട്രെയിൻഡ് ജയിച്ച ആളും ൨-ാൾ മട്രിക്കുലേഷൻ വിജയികളും രണ്ടുപേർ ലോവർസെക്കണ്ടറി ജയിച്ചവരും മലയാളം മുൻഷി പ്രസിദ്ധനായ കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാന്റെ ശിഷ്യനും ഒരു നല്ല കവിയും ആയ ഒരു തമ്പുരാനും ആണു. നല്ലതായിട്ടുള്ള എല്ലാ കാര്യങ്ങളിലും എന്നപോലെ ചിലദുഷ്കാലമേഘങ്ങൾ ഈ സംരംഭത്തേയും ബാധിച്ചിരുന്നതു നീങ്ങി. പള്ളിക്കാരുടെയും മാനേജരുടെയും അദ്ധ്യാപകന്മാരുടെയും അക്ഷീണമായ പരിശ്രമത്താൽ സ്കൂൾ അഭിവൃദ്ധിപ്പെട്ടുവരുന്നതിൽ സമുദായസ്നേഹികളായ ഏവർക്കും ചാരിതാർത്ഥ്യത്തിനു അവകാശമുണ്ടല്ലോ. നിത്യസ്മരണീയനായിരുന്ന ആ തിരുമേനിയാൽ വിശുദ്ധസഭയുടെ മല്പാന്മാരായ വിശുദ്ധന്മാർ അപ്രേം മാർ യാക്കോബു മാർ ഇസ്ഹാക്കു മാർ ബാലായി ഇവരുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഈ സ്കൂൾ മഹാജനങ്ങളുടെ സഹായം കൊണ്ടും ആ വിശുദ്ധന്മാരുടെ അനുഗ്രഹാവശേഷം കൊണ്ടും സകലത്തിനും മീതെ ദൈവാനുഗ്രഹംകൊണ്ടും ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടു കാലതാമസമെന്യേ ഒരു ഹൈസ്കൂളായിത്തീർന്നു ഈ കിഴക്കൻ ഇടവകകളിലുള്ള വിദ്യാഭ്യാസന്യൂനതയെ പരിഹരിച്ചു കാണ്മാനുള്ള ആശംസയോടു കൂടി തൽക്കാലം ഈ ലേഖനം ഇവിടെ അവസാനിപ്പിച്ചു കൊള്ളുന്നു.

(ശ്യൂദ്ര.)

## സുറിയാനി പുസ്തകങ്ങൾ.

ശാസ്ത്രവും ചരിത്രവും സംബന്ധമായി കനമായ സുറിയാനി ഭാഷയിൽ വളരെ വൃത്തിയായും ഭംഗിയായും അച്ചടിച്ചിട്ടുള്ള പുസ്തകങ്ങൾ ആവശ്യമുള്ള ഏവർക്കും വരുത്തി കൊടുക്കുന്നതാണ്.

പുസ്തകങ്ങളുടെ വലിപ്പം ഇപ്പോൾ അച്ചടിച്ചിട്ടുള്ള പള്ളിക്രമത്തോളം വരുന്നതും ൪൦൦ ൫൦൦ പേജുകൾ ഉള്ളവയും ആകുന്നു. തൽക്കാലം കൈവശമുള്ള പുസ്തകങ്ങളുടെ മാഹാത്മ്യത്തെ പററി ഏകദേശമെങ്കിലും ഒന്ന് അറിഞ്ഞിരിക്കേണ്ടതിലേക്ക അവയുടെ ഒരു ചുരുങ്ങിയ വിവരണവും താഴെ പ്രസ്താവിക്കുന്നു. ഇവയിൽ മിക്ക പുസ്തകങ്ങളെയും ഞങ്ങൾ വരുത്തി പലർക്കും കൊടുത്തിട്ടുള്ളവയാണ്. വിലവിവരത്തിനും മററും വിശേഷവിധിയായ അറിവു വേണ്ടിയവർ താഴെ പറയുന്ന ആളുടെ പേർക്ക് എഴുതി അയയ്ക്കുന്നതായാൽ അറിയാവുന്നതാണ്.

(൧) (നാളാഗമം) [illegible] [illegible]

ആദാം മുതലുള്ള പൂർവ്വപിതാക്കളുടെയും ന്യായാധിപതിമാരുടെയും, കൽദായ മേദായ, പർസായ യൌനായ റോമാ അറെബിയാ എന്നീ രാജ്യങ്ങളുടെയും രാജാക്കന്മാരുടെയും ചരിത്രങ്ങൾ അടങ്ങിയിരിക്കുന്നു.

(൨) (നീതിശാസ്ത്രം) [illegible]

ശരീരാഭ്യാസത്തിന്റെ ക്രമത്തെയും ശരീര സംബന്ധമായ വ്യാപാരത്തിന്റെ വ്യവസ്ഥയെയും അഴുക്കായ വിചാരങ്ങളിൽനിന്ന് ആത്മാവിനുണ്ടാകേണ്ടിയ വിശുദ്ധിയെയും പലതരത്തിലുള്ള അതിന്റെ അലങ്കാരത്തെയും മററും കുറിച്ചുള്ള വിവരണം.

(൩) (സഭാചരിത്രം) [illegible]

ഇതിൽ ക്രിസ്ത്വാബ്ദം ൪൦൦ വർഷത്തെ ചരിത്രം അടങ്ങിയിരിക്കുന്നു.

(൪) [illegible]

ഇതിൽ സന്ന്യാസിവൃത്തിയുടെ ജീവിതവും പരീക്ഷകളെ ജയിക്കുന്നതിനുള്ള മാർഗ്ഗങ്ങളും പലരുടെയും അനുഭവസാക്ഷികളും അടങ്ങിയിരിക്കുന്നു.

(൫) (പരിശുദ്ധന്മാരുടെ ചരിത്രങ്ങൾ) [illegible] [illegible]

൩ ഭാഗങ്ങളുണ്ട്.

൧-ാം ഭാഗം വിശുദ്ധ പത്രോസ പൌലോസ ഉൗസേബിയോസ ഗീവറുഗീസസഹദാ എന്നിവരുടെയും വേറെ പലരുടെയും സാക്ഷിമരണവും വിശുദ്ധ സ്ലീബാ ചരിത്രവും അടങ്ങിയിരിക്കുന്നു.

൨-ാം ഭാഗം ബഹനാൻ സഹദായുടെയും സഹോദരിയുടെയും വേറെ പലരുടെയും സാക്ഷിമരണവും ശ്രു: പത്രോസും നീറോ എന്നവരും തമ്മിലുള്ള പ്രതിവാദങ്ങളും അടങ്ങിയിരിക്കുന്നു.

൩-ാം ഭാഗം തോമാശ്ലീഹാ മോർ ഇഗ്നാത്യോസ മോർ കുറിയാക്കോസ, ജൂലിത്തി സർഗീസ, ബാക്കോസ മോർഔഗേൻ മോർ അപ്രേം മത്തശ്മൂനി അവളുടെ മക്കൾ മുതലായവരുടെയും വേറെ പലരുടെയും ചരിത്രവും. രാജ്ഞിഹ്രാപശ്യം സ്ലീബാ കണ്ടെടുത്ത വിവരണവും ആണ.

൪-ാം ൫-ാം ഭാഗങ്ങളിലും ഇതുപോലെതന്നെ പ്രസിദ്ധന്മാരായ ഓരോ പിതാക്കന്മാരുടെ സാക്ഷിമരണം അടങ്ങിയിരിക്കുന്നു.

൬-ാം ഭാഗം പൊലിക്കപ്പൂസ മോർഗ്രീഗോറിയോസ ബസ്സേലിയോസ, അന്ത്യൊഖ്യിലെ ദീവന്നാസ്യോസ അത്താനാസ്യോസു സ്വർണ്ണമായുള്ളവനായ യോഹന്നാൻ ക്രിസോസ്തോം മോർ അബഹൈ നാല്പതുസഹദേന്മാർ എന്നിവരുടെ ചരിത്രവും ആണ.

(൬) മോർ അപ്രേമിന്റെ കൃതിയായ യൌസെപ്പിന്റെ ജീവചരിത്രം.

(൭) [illegible]

പല ഉപദേശങ്ങളും ദൈവമാതാവിനെക്കുറിച്ചുള്ള ഒരു വിവരണവു.

(൮) [illegible]

വിശ്വാസം അനുതാപം ഉപവാസം പ്രാൎത്ഥന ലോകാവസാനം ആദിയായി പല സംഗതികളെയും കുറിച്ചുള്ള വിവരണം.

(൯) [illegible]

നാല്പതദ്ധ്യായം മുഴുവനും അടങ്ങിയിരിക്കുന്ന ഹൂദായുടെ കാനോൻ.

കെ. വി. ഈപ്പൻ
പഴയസിമ്മനാരി
കോട്ടയം.

---

സൂചനകൾ.

ഇംഗ്ലാണ്ടിൽ എക്സീറ്റർ ബിഷൊപ്പ തന്റെ ഇടവകയിൽ ഒരു ശവക്കോട്ട പ്രതിഷ്ഠിച്ച സമയം പറഞ്ഞ പ്രസംഗത്തിൽ മരിച്ചവൎക്കവേണ്ടിയുള്ള പ്രാൎത്ഥനയെക്കുറിച്ചു താഴെ പറയും പ്രകാരം പ്രസ്താവിച്ചു. ക്രിസ്തുവിൽ മരിച്ചു തന്റെ രാജ്യത്തിന്റെ വരവിനെ നോക്കിയിരിക്കുന്നവരുടെ സ്ഥിതിയെക്കുറിച്ചു ആദ്യ ക്രിസ്ത്യാനികൾ വെദശ്രദ്ധന്മാരായിരുന്നു എന്ന ശ്രീ: പൌലൊസിന്റെ എഴുത്തുകളിൽ പല സ്ഥലങ്ങളിലും കാണുന്നു. അവൎക്ക ജീവികളുടെ പ്രാൎത്ഥന ആവശ്യമുണ്ടെന്നു ഒന്നിൽ അധികസ്ഥലത്തു അവൻ പറഞ്ഞിട്ടുണ്ടു. പുതിയനിയമ ഉപദേശങ്ങളിൽ ഇതു പ്രധാനമല്ല. അതിനെ നിസ്സാരമാക്കുന്നതു പുതിയനിയമത്തൊടു അനുരൂപമായ പ്രവൃത്തി

യല്ല. നാം നടത്തുന്നില്ലന്നുവച്ചു മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതു തെറ്റാകയില്ല".

സമ്മാനദാനം — മുളന്തുരുത്തിൽ മാർതോമ്മാ ഹൈസ്കൂളിലെ സമ്മാനദാനം ഈ മാസം ൨൦. ൹ വലിയ തിരുമനസ്സിലെ അദ്ധ്യക്ഷതയിൻകീഴ ഭംഗിയായി നടന്നിരിക്കുന്നതായി അറിയുന്നു.

## ഒരു ആശ്ചൎയ്യം.

ഒരു മനുഷ്യൻ ക്രിസ്ത്യാനിയുടെ വേഷം കെട്ടിയിരിക്കുന്നു എന്തിനാലാണു "സുവിശേഷരാജ്യ"മെന്ന പുസ്തകംകൊണ്ടുതന്നെ.

ഈ പുസ്തകത്തിന്റെ ഗ്രന്ഥകൎത്താവാരാണെന്നു എനിക്കറിഞ്ഞുകൂടാ. "സുവിശേഷരാജ്യ"മെന്ന പുസ്തകത്തിന്റെ ആരംഭമെ ആശ്ചൎയ്യംതന്നെ. എന്താണു അതിൽ പറയുന്നതു.

൧. ദൈവം പാപത്തെ അനുവദിപ്പാനുള്ള കാരണം മനുഷ്യർ ഗ്രഹിക്കാതെപോയാലും പാപം എല്ലാവരിലുമുണ്ടു ഇതു തന്റെ ഒരുതരം അറിവാണു.

൨. പിന്നെയും പാപത്തെ അനുവദിച്ചിരിക്കുന്നവനായ ദൈവം നല്ലവൻ ആകയാൽ നല്ല ആന്തരത്തിന്മേൽ അല്ലാതെ താൻ അനുവദിക്കയില്ലാ സ്പഷ്ടം. ഇതു ഗ്രന്ഥകൎത്താവിന്റെ ഒരു വിശ്വാസമത്രെ.

൧. എന്നാൽ ദൈവം പാപത്തെ അനുവദിച്ചിട്ടുണ്ടൊ

൨. ഉണ്ടെങ്കിൽ അതിന്റെ കാരണമെന്താണു?.

൩. പാപത്തെ അനുവദിക്കുന്ന ദൈവം നല്ലവനായതെന്തുകൊണ്ടു?.

൪. തന്റെ ആന്തരം നന്നായിരിക്കുന്നതെങ്ങിനെ?.

ഇത്രയും എനിക്കറിവാൻ ആവശ്യമുണ്ടു. എന്നാൽ ഇതിലേക്കു സമാധാനമറുപടി ചൊല്ലുവാൻ ആ പുസ്തകത്തിന്റെ ഗ്രന്ഥകൎത്താവു തയ്യാറാകുമെങ്കിൽ അദ്ദേഹം ഏതു സമുദായത്തിൽ ഉൾപ്പെട്ട ആളെന്നു പ്രസ്താവിച്ചതിന്മേൽ സംഗതിയിൽ പ്രവേശിക്കാമല്ലൊ.

നിങ്ങൾ പറയുന്നതു പാപത്തെ അനുവദിച്ചിരിക്കുന്ന ദൈവം നല്ലവൻ എന്നാണു, ഞാൻ പറയുന്നതു പാപത്തെ അനുവദിക്കാത്ത യഹോവാ നല്ലവൻ എന്നുതന്നെ.

ആദംമുതൽ യഹോവാ പാപത്തെ അനുവദിച്ചിട്ടില്ലാ അനുവദിക്കുന്നതുമല്ലാ

നിങ്ങൾ ഇതിന്റെ മറുപടിക്കു തയ്യാറാകുന്നപക്ഷം നിങ്ങൾക്കു സഭാഗുരുക്കൾ ഉണ്ടെങ്കിൽ ആലോചിച്ചതിന്മേൽ പുറപ്പെട്ടുമല്ലൊ.

എന്നു അന്ത്യോക്യാസഭ ഉപദേഷ്ടാ യേശുദാസൻ.

---